



Vol. 03 No. 44 THE ONLINE OFFICIAL NEWS BULLETTIN 2020 November 28


| SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ |
|---|---|---|

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 29 | 30 | 1 | 2 | 3 | 4 | 5 |
| ♪5 | ♪1 | ♪5 | ♪1 | ♪5 | ♪1 | ♪5 |
| Mezalto<br>St. Mary's Visit to Elizabeth<br>Comme. of St. Jacob of Serugh | Comme. of St. Andrew the Apostle | Beginning of Nativity Fast | | 48th Mem. of Thoma Mar Dionysius ✠<br>(Pathanapuram Mt. Tabor Dayara) | Comme. of the Martyrs<br>St. Barbara, St. Juliana<br>& St. John the Solitary | |




മാർത്തോമ്മാ സഭാ മേലദ്ധ്യക്ഷൻ ഡോ. തെയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്തായ്ക്ക് ദേവലോകം അരമനയിൽ സ്വീകരണം നൽകി.



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ദശാംശ പദ്ധതിയിലൂടെ സമാഹരിച്ച തുകയിൽ നിന്നും ഒരു ലക്ഷം രൂപയുടെ ചെക്ക് പി. പി. മത്തായി ഭവന നിർമ്മാണ ഫണ്ടിലേക്ക് പ. കാതോലിക്ക ബാവായ്ക്ക് പ്രസ്ഥാനം പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് കൈമാറുന്നു.

# നിയമയുദ്ധത്തിൽ തോൽക്കുമ്പോൾ തെരുവിലിറങ്ങുന്നത് രാജ്യത്തോടുള്ള വെല്ലുവിളി: മാർ ദീയസ്ക്കോറോസ്

കോട്ടയം: രാജ്യത്തെ നിയമവ്യവസ്ഥകളനുസരിച്ച് കോടതികൾ പ്രസ്താവിക്കുന്ന വിധികൾക്കെതിരെ നിയമ നിർമ്മാണം നടത്തണമെന്നാവശ്യപ്പെട്ട് തെരുവുയുദ്ധത്തിന് ആഹ്വാനം ചെയ്യുന്നത് രാജ്യത്തോടും ഇന്ത്യൻ ഭരണഘടനയോടുമുള്ള വെല്ലുവിളിയാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത.

തർക്കമുണ്ടായപ്പോൾ കോടതിയെ സമീപിച്ച വാദിഭാഗം തന്നെ പരമോന്നത നീതിപീഠത്തിന്റെ തീർപ്പ് അംഗീകരിക്കാത്തത് വിചിത്രമാണ്. സംസ്ക്കാരമുള്ള രാജ്യത്തെ ഭരണകൂടങ്ങൾ അനുവദിക്കരുതാത്ത പ്രവണതയാണിത്. പാത്രിയർക്കീസ് വിഭാഗം ഇപ്പോഴും, വീണ്ടും വീണ്ടും കേസുകൾ കൊടുത്തുകൊണ്ടിരിക്കുകയാണ്. എല്ലാ കേസുകളിലും തോറ്റിട്ടും തോൽവി ആംഗീകരിക്കാനാവാത്തതാണ് സഭയിൽ പ്രശ്നങ്ങൾ അവസാനിക്കാത്തതിന്റെ കാരണം. മുഖ്യമന്ത്രിയുടെ മദ്ധ്യസ്ഥതയിൽ നടന്ന ചർച്ചകളെക്കുറിച്ച് വ്യാജരേഖ ചമയ്ക്കാൻ ശ്രമിച്ചത് കേരള ആഭ്യന്തര സെക്രട്ടറിയാണ്. ചർച്ചയിൽ നടന്ന കാര്യങ്ങൾ എന്തെല്ലാമെന്ന് വ്യക്തമായി മിനിട്ട്സിൽ രേഖപ്പെടുത്തിയിരിക്കെ അതിനു വിരോധമായി പാത്രിയർക്കീസ് വിഭാഗത്തെ പിന്തുണയ്ക്കുന്ന വിധത്തിൽ വ്യാജ സത്യവാങ്മൂലം കൊടുത്തത് ഓർത്തഡോക്സ് സഭയല്ല.

നൂറ്റാണ്ടുകളും, ദശാബ്ദങ്ങളും മുമ്പ്, സഭയിൽ തർക്കമില്ലാതിരുന്ന കാലത്ത് നിർമ്മിച്ച പള്ളികൾ തങ്ങളുടെത് മാത്രമാണെന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ കുത്സിത സിദ്ധാന്തം ഇനി വിലപ്പോവില്ല. ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ലഭിക്കുന്ന കോടതികളുടെ തീർപ്പുകൾ നടപ്പാക്കുന്നത് താമസിപ്പിക്കുക എന്നതു മാത്രമാണ് പാത്രിയർക്കീസ് വിഭാഗം ചർച്ചകൾ കൊണ്ട് അർത്ഥമാക്കുന്നത്. ചർച്ചകളിൽ നിന്നും ഓർത്തഡോക്സ് സഭ പിന്മാറിയതിനെ കുറ്റപ്പെടുത്തിയിരുന്നവർ ഇപ്പോൾ ഇനി യാതൊരു യോജിപ്പുമില്ല എന്നു പ്രഖ്യാപിച്ചിരിക്കുന്നത് വിചിത്രം തന്നെ. തങ്ങൾക്ക് അനുകൂലമായ എഗ്രിമെന്റുകളും വിധികളും മാത്രം അംഗീകരിക്കാം എന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ നിലപാട് ക്രിസ്തീയതയ്ക്കു യോജിച്ചതാണോ? കോവിഡ് 19 നിബന്ധനകൾ നിലവിലുള്ള കാലത്ത് കൂട്ടം കൂടുവാനും തെരുവിലിറങ്ങി പ്രതിഷേധിക്കവാനും ആഹ്വാനം ചെയ്യുന്നതാണോ ക്രിസ്തീയത? പള്ളികളിൽ നിന്ന് സാധനങ്ങൾ മോഷ്ടിക്കുന്നതും പള്ളിക്കു ചുറ്റും കിടങ്ങു കുഴിക്കുന്നതും ആവും വിധമെല്ലാം പള്ളികൾ നശിപ്പിക്കാൻ ശ്രമിക്കുന്നതും, ക്രിസ്തീയതയുടെ ഭാഗമാണോ?

സമാധാനപരമായ യോജിപ്പ് അസാധ്യമെന്നു പ്രഖ്യാപിക്കുകയും ഓർത്തഡോക്സ് സഭയുടെ പട്ടത്വത്തെയും വി. കൂദാശകളെയും അവഹേളിക്കുകയും ഓർത്തഡോക്സ് സഭയുമായുള്ള സകല ബന്ധവും വിച്ഛേദിച്ചിരിക്കുന്നു എന്ന് രേഖാമൂലം പ്രഖ്യാപിക്കുകയും ചെയ്യുമ്പോൾതന്നെ സഹോദരീസഭകളായി തുടരാം എന്നു പറയുന്നത് വിരോധാഭാസമാണ്. അവസരം കിട്ടുമ്പോഴെല്ലാം ഓർത്തഡോക്സ് സഭയെ ചെളിവാരി എറിയുവാൻ ശ്രമിച്ചിട്ട് സഹോദരി സഭകളായി കഴിയാൻ സാധിക്കുന്നത് എങ്ങിനെ? കഴിഞ്ഞ നൂറ്റാണ്ടിന്റെ അവസാനകാലത്തു ചെയ്തതുപോലെ സായുധസമരം നടത്തി ചോരപ്പുഴ ഒഴുക്കാനാണ് പദ്ധതിയെങ്കിൽ സഹിക്കാൻ ഓർത്തഡോക്സ് സഭ ഒരുങ്ങിക്കഴിഞ്ഞു. അനാവശ്യമായ കാര്യങ്ങൾ പറഞ്ഞ് ജനത്തെ ഇളക്കി കേരളത്തിലെ പൊതുസമൂഹത്തിന്റെ സമാധാനം കെടുത്താനുള്ള ഉപാധിയായി മാത്രമേ പാത്രിയർക്കീസ് വിഭാഗത്തിന്റെ സമര ആഹ്വാനത്തെ കാണാൻ കഴിയൂ എന്നും മാർ ദീയസ്കോറോസ് പറഞ്ഞു.


Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# വിശുദ്ധ വനിതകളുടെ സത്– സംഘത്തിൽ ഗർഭലോകത്ത് സുവിശേഷീകരണവും വി. മാമോദീസായും ആരംഭിക്കുന്നു



ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വചനത്തെ ഗർഭം ധരിച്ച വി. കന്യക യെഹൂദ്യ പട്ടണത്തിലെ യൂദ പർവ്വതത്തിൽ സഖര്യാ പുരോഹിതന്റെ ഭവനത്തിലെത്തി ഏലിശുബായെ വന്ദനം ചൊല്ലി മൂന്ന് മാസത്തോളം അവർ ഒന്നിച്ച് താമസിക്കുന്ന സംഭവമാണല്ലോ (വി. ലൂക്കോസ് 1:39-56) ഈ ആഴ്ചയിലെ ധ്യാനചിന്ത. സന്ദർശന ഞായറാഴ്ച (Visitation Sunday) എന്ന പേരിൽ ക്രൈസ്തവലോകം മുഴുവനും ഏറെ പ്രാധാന്യം ഈ ദിവസത്തിന് നൽകുന്നു. പൗരസ്ത്യ സഭാപിതാക്കന്മാർ വി. ഗ്രന്ഥത്തിന്റെ അടിസ്ഥാനത്തിൽ അതീവ രഹസ്യമായ അനേകം അനുഭവങ്ങളാണ് ഈ ദിവസത്തിൽ ധ്യാനിക്കുന്നത്.

രാജകീയ പുരോഹിതവർഗ്ഗവും വിശുദ്ധ ജനവുമായി യഹോവയാൽ തിരഞ്ഞെടുക്കപ്പെട്ട് നിയോഗിക്കപ്പെട്ട ഒരു സമൂഹത്തിന് ആ സ്ഥാനം നഷ്ടപ്പെടുമെന്നും പകരം അവനിൽ വിശ്വസിക്കുന്ന ഏവർക്കും അത് ലഭ്യമായി തീരുമെന്നുമുള്ള സാർവ്വത്രിക സന്ദേശം ഈ സന്ദർശനത്തിൽ വ്യക്തമാകുന്നു. ഒരു പാത്രം പായസത്തിനു വേണ്ടി ജ്യേഷ്ഠാവകാശം സഹോദരന് വിട്ടുകളഞ്ഞ ഏശാവിൽ നിന്നും പിതാവിന്റെ അനുഗ്രഹവും എടുക്കപ്പെട്ട് ആയത് യാക്കോബിന് നൽകപ്പെടുന്ന സന്ദർഭമാണ് ഈ ദിവസത്തെ ആദ്യ വായന (ഉല്പത്തി 27:22-40) എന്നത് ശ്രദ്ധേയം. ഏലിശുബായും ഗർഭലോകത്തെ വി. യോഹന്നാനും പഴയനിയമത്തിലെ അവശേഷിക്കുന്ന നന്മയുടെ പ്രതീകവും വി. മറിയാമും ജഡം ധരിച്ച വചനവും പുതിയനിയമത്തിന്റെയും വചനഘോഷണത്തിന്റെയും ആരംഭവുമായി മനസ്സിലാക്കാം.

പഴയനിയമത്തിന്റെ പൂർത്തീകരണവും നിർവ്വഹണവുമായ പുതിയനിയമം യഹൂദാ പുരുഷന്മാരോടും യെരുശലേം നിവാസികളോടും കാലത്തികവിൽ പ്രസംഗിക്കപ്പെടുമെന്നത് യിരിമ്യാ പ്രവാചകനിലൂടെ യഹോവ അരുളിചെയ്തതാണ് (യിരിമ്യാ 11:1-8). വി. മറിയാം നസ്രേത്തിൽ നിന്നും 'ബദ്ധപ്പെട്ട് യെരുശലേമിൽ യൂദ് പർവ്വതത്തിലെത്തി' എന്നത് കേവലം യാദൃച്ഛികമല്ല. അവിടെ പ്രസംഗിക്കപ്പെടുന്ന വചനം കേൾക്കുന്നവൻ ദൈവജനമായി ഭവിക്കുകയും കേൾക്കാത്തവൻ ശപിക്കപ്പെടുമെന്നും പ്രവാചകനിലൂടെ കൃത്യമായി വെളിപ്പെടുത്തുന്നു. മറിയയുടെ വന്ദനസ്വരം ഏലിശുബാ കേട്ടപ്പോൾ അവളിലെ ഗർഭം പരിശുദ്ധാത്മാവിൽ നിറഞ്ഞ് തുള്ളിച്ചാടി! അതാണ് യോഹന്നാൻ സ്നാപകന്റെ വി. മാമോദീസായെന്നും അവിടെയാണ് അദ്ദേഹത്തിന് സ്ത്രീയിൽ നിന്നും മാനുഷികമായി ജനിച്ചവരിലെ ഔന്നത്യം ലഭിച്ചതെന്നും അവിടെയാണ് യോഹന്നാൻ പുതിയനിയമത്തിന്റെ പ്രഥമ പുരോഹിതനായി അഭിഷിക്തനാകുന്നതെന്നുമൊക്കെ സഭാപിതാക്കന്മാർ വേദശാസ്ത്ര അടിസ്ഥാനത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നത് ഈ ദിവസത്തെ പ്രത്യേക പ്രാർത്ഥനകളിൽ കാണാം. പാലും തേനും ഒഴുകുന്ന ദേശമെന്നത് ക്രിസ്തുവിൽ ആരംഭിക്കുന്ന ദൈവരാജ്യമാണെന്നും വിവക്ഷിക്കപ്പെടുന്നു. ഈ മഹൽ സംഭവത്തിന്റെ ആരംഭം യെശയ്യാവ് ദർശിച്ചിരിക്കുന്നത് (യെശയ്യാ 6:1-11) വായിച്ചതിനു ശേഷമാണ് അന്നത്തെ വി. കുർബാന - പുതിയനിയമ - ആരംഭിക്കുന്നത്. യാഗപീഠത്തിൽ നിന്നും എടുക്കപ്പെട്ട് അധരത്തിൽ തൊടുവിക്കപ്പെടുന്ന കനൽ പ. സഭയിൽ - മറിയമിൽ - യാഥാർത്ഥ്യമായിരിക്കുന്ന ക്രിസ്തുവിന്റെ സജീവ സാന്നിദ്ധ്യമായ വി. കൂദാശകളെയാണ് സൂചിപ്പിക്കുന്നത്. അത് സ്വീകരിക്കപ്പെടുന്നതോടെ യോഹന്നാൻ പ. സഭയിൽ ആരംഭിക്കുന്ന സുവിശേഷഘോഷണത്തിലൂടെയുള്ള വെടിപ്പാക്കലിന്റെയും (പ്രകാശിപ്പിക്കൽ) ശുദ്ധീകരണത്തിന്റെയും (കൂദാശാജീവിതം) ആചാര്യനായി മാറ്റപ്പെടുന്നു!

ഇപ്പോൾ ജനിച്ച ശിശുവിനെപ്പോലെ വചനമെന്ന മായമില്ലാത്ത പാൽ കുടിക്കുന്ന അനുഭവമായിട്ടാണ് പ. പത്രോസ് ശ്ലീഹാ ഈ സംഭവത്തെ ഉപമിക്കുന്നത്. ക്രിസ്തുവാകുന്ന മൂലക്കല്ലിൽ പ. സഭ ആത്മികഗൃഹമായി പണിയപ്പെടുന്ന പ്രക്രിയയുടെ ആരംഭം സീയോനിലെ ഈ സന്ദർശനത്തിൽ തിരി കൊളുത്തുന്നു. അന്ധകാരത്തിൽ നിന്നും തന്റെ അത്ഭുതപ്രകാശത്തിലേയ്ക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാനുള്ള രക്ഷാദൗത്യത്തിലേയ്ക്കാണ് അവൻ രാജകീയ പുരോഹിത വർഗ്ഗവും വിശുദ്ധ വംശവും സ്വന്ത ജനവുമായി നമ്മെ കൂട്ടിച്ചേർക്കുന്നത്.

യോഹന്നാനിൽ നിന്നും പ. ശ്ലീഹന്മാരിലൂടെ വി. പൗലോസ് ശ്ലീഹായിലെത്തി റോമരോട് സുവിശേഷിക്കപ്പെടുന്ന വാക്കുകളും ധ്യാനിക്കപ്പെടുന്നു. ജഡം സംബന്ധിച്ച് ദാവീദിന്റെ സന്തതിയിൽ - മറിയമിൽ - നിന്നും ജനിക്കുകയും മരിച്ചിട്ട് ഉയിർത്തെഴുന്നേല്ക്കുകയാൽ വിശുദ്ധിയുടെ ആത്മാവ് സംബന്ധിച്ച് ദൈവപുത്രൻ എന്ന് ശക്തിയോടെ നിർണ്ണയിക്കപ്പെടുകയും ചെയ്തവനിൽ രക്ഷയുടെ സാർവ്വത്രിക ഭാവം യെരുശലേമിൽ ആരംഭിച്ച് ലോകത്തിന്റെ അറ്റത്തോളം വ്യാപരിക്കുന്നു. പഴയ-പുതിയ നിയമ വായനകളിൽ നിന്നും ഇത്രയും ഒരുക്കിയശേഷം ആരാണ് വി. കന്യകയെന്നും സന്ധ്യയുടെയും പ്രഭാതത്തിന്റെയും സുവിശേഷ ഭാഗങ്ങളിലൂടെ ധ്യാനിക്കപ്പെട്ട ശേഷമാണ് വി. ലൂക്കോസ് കൃപയും സത്യവും കൂടിക്കാണുന്ന അത്ഭുത നിമിഷമായി യൂദ് പർവ്വതത്തിലെ സന്ദർശനം അവതരിപ്പിക്കുന്നത്.

പൗരസ്ത്യ സഭാ വിജ്ഞാനീയ പ്രകാരമുള്ള വേദവ്യാഖ്യാനങ്ങളിൽ ഏറെ ചർച്ച ചെയ്യപ്പെടുന്ന വേദഭാഗമാണ് വി. ലൂക്കോസിന്റെ സുവിശേഷം ഒന്നാം അദ്ധ്യായം; പ്രത്യേകിച്ചും 26 മുതലുള്ള വാക്യങ്ങൾ. "കൃപ നിറഞ്ഞ മറിയമേ നിനക്കു സമാധാനം. ..." എന്ന അതിശക്തമായ മദ്ധ്യസ്ഥ പ്രാർത്ഥന മുതൽ മറിയ പ്രസവിച്ചത് ദൈവത്തെയാണെന്നും ശിശുസ്നാനം വേദപുസ്തകാധിഷ്ഠിതമാണെന്നും തുടങ്ങി അനേകം വിശ്വാസ സത്യങ്ങൾ ഇവിടെ വെളിപ്പെട്ടിരിക്കുന്നു. അവയുടെ മകുടാവസ്ഥയാണ് പരിശുദ്ധാത്മാവിൽ നിറഞ്ഞ് യോഹന്നാൻ ഗർഭസ്ഥ ലോകത്ത് തുള്ളിച്ചാടുന്ന അനുഭവം. കൃപയുടെ നിറവിൽ ക്രിസ്തുവിന്റെ മർത്തീകരണവും സത്യത്തിന്റെ നിറവിൽ വി. യോഹന്നാൻ അതിന്റെ സാക്ഷീകരണവും നിർവ്വഹിക്കപ്പെടുന്നു.

പുരോഹിത പത്നിയെന്ന സമുന്നതസ്ഥാനം, വാർദ്ധക്യത്തിലെ അമ്മ അഥവാ ആറു മാസം ഗർഭിണി (അവൾ ശരീരപ്രകാരം ക്ഷീണിതയായിരിക്കാം, എന്നാൽ ആത്മാവിൽ ഉല്ലസ്സിതയാണ്) എന്നിങ്ങനെ ഏറെ ബഹുമാനിക്കപ്പെടേണ്ടവളായിരിക്കെ കന്യകാത്വം മാറാത്ത പ്രായത്തിൽ പുരുഷനെ അറിയാതെ ഗർഭം ധരിക്കപ്പെട്ട് ലോകപ്രകാരം ഏറെ പരിഹാസിതയാകേണ്ടവളായ മറിയയെ എഴുന്നേറ്റ് ആദരപൂർവ്വം സ്വീകരിക്കുന്ന ഏലിശുബായുടെ ചിത്രം മനോഹരമാണ്. മാതൃഭാവത്തിന്റെ ഉത്തമ മാതൃകയാണ് ഈ അമ്മ. അമ്മയുടെ ആനന്ദം കുഞ്ഞിലേയ്ക്കും പടരുമെന്ന മനഃശാസ്ത്ര സത്യം ഇവിടെ ഓർക്കണം. ലോകപ്രകാരം പരിഹാസ്യപാത്രമാകേണ്ട വി. മറിയാമിനെ സ്വീകരിച്ച് കൂടെ നിർത്തി ധൈര്യപ്പെടുത്തുന്നു; മറിയമാകട്ടെ ഈ വൃദ്ധ മാതാവിനെ ശുശ്രൂഷിച്ച് മൂന്ന് മാസത്തോളം കൂടെ പാർക്കുന്നു. മഹത്തുക്കളുടെ സത് സംഘത്തിന് ഇതിലും ഉദാത്തമായ ഒരു മാതൃക വിശ്വസാഹിത്യത്തിൽ മറ്റെങ്ങും ദർശിതമല്ല.

മൂന്നു മാസം നീണ്ടു നിന്ന ഈ സന്ദർശനകാലത്തിൽ ഈ അമ്മമാർ ദർശിച്ച വലിയ സ്വപ്നങ്ങളുടെ സാക്ഷാത്കാരമാണ് അവരുടെ മക്കളിലൂടെ ലോക ചരിത്രത്തെ തന്നെ മാറ്റി മറിച്ചത് എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല. നല്ല സ്വപ്നങ്ങൾ കാണുന്ന അമ്മമാർക്കേ പ്രപഞ്ചത്തിന് പ്രയോജനപ്പെടുന്ന മക്കൾ ജനിക്കുകയുള്ളു.

'മറിയം പറഞ്ഞതെന്തെന്നാൽ...' എന്ന് ആരംഭിക്കുന്ന ഭാഗം (46-55) ഈ സന്ദർശന പർവ്വത്തിന്റെ ആകെത്തുകയാണ്. വി. ലൂക്കോസ് ഇത് വി. മാതാവിൽ നിന്നും നേരിട്ട് കേട്ടതാണെന്ന് സാക്ഷിക്കുന്നു. ദൈവം തന്നിൽ അവതരിച്ചതിനാൽ 'സർവ്വ തലമുറകളും തന്നെ ഭാഗ്യവതി എന്ന് വാഴ്ത്തും' എന്ന് പ. സഭയുടെ അമ്മയായ വി. മറിയം പ്രഖ്യാപിക്കുന്നു. അതുകൊണ്ടാണ് 'അമ്മയെ അറിയാത്തവർ ക്രിസ്തുവിൽ അവതരിച്ച ദൈവത്തെ അറിയുന്നില്ല' എന്ന് പ. സഭ അസന്നിഗ്ധമായി പറയുന്നത്. ക്രിസ്തുവിൽ ആരംഭിക്കുന്ന സാർവ്വത്രിക ദൈവനീതി എന്തെന്നും വി. മറിയം ഇവിടെ വെളിപ്പെടുത്തുന്നുണ്ട്.

"പ്രകൃത്യാ സുഗ്രാഹ്യനല്ലാത്ത നീ നിർമ്മിത ശരീരത്തിൽ സുഗ്രാഹ്യനായി. നിന്റെ മനുഷ്യാവതാരം ബുദ്ധിക്കും ആലോചനയ്ക്കും അതീതമാകുന്നു. നിന്റെ വിനയത്തെ വർണ്ണിപ്പാൻ നാവിനും വചനത്തിനും സാദ്ധ്യമല്ല. ദൈവമായ നീ മനുഷ്യനായി. അത്യുന്നതനായ നീ ഭൂമിയിൽ മനുഷ്യനായി കാണപ്പെട്ടു. ഉദരങ്ങളിൽ ഉരുവാക്കുന്നവനായ നീ സ്വയം ഉദരത്തിൽ നിന്നും ശിശുവായി ജനിച്ചു. ..." എന്നിങ്ങനെ പോകുന്നു ഈ ദിവസത്തെ പ്രാർത്ഥന.

പ. റൂഹായാൽ കന്യകമറിയാമിൽ നിന്നും ശരീരം ധരിക്കുകയും വി. യോഹന്നാൻ 'ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്' എന്ന് എന്ന് സാക്ഷിക്കുകയും ചെയ്ത രക്ഷകനെ കണ്ട് വണങ്ങി രാജ്യത്തിന്റെയും പ്രവാചകത്വത്തിന്റെയും പൗരോഹിത്യത്തിന്റെയും അടയാളങ്ങളായ പൊന്നും മൂരും കുന്തുരുക്കവും കാഴ്ച വച്ച് വണങ്ങുവാനുള്ള യാത്രയാകുന്ന വി. യൽദോ നോമ്പിലൂടെ നക്ഷത്ര ദർശനങ്ങളുടെ പ്രകാശത്തിൽ വിശ്വസിച്ചുകൊണ്ട് മുന്നേറുവാൻ ഈ ദിവസങ്ങളിൽ നമുക്കും കർത്താവ് ഇടയാക്കട്ടെ; സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളായ അമ്മയുടെ മാദ്ധ്യസ്ഥം നമുക്കും തുണയാകട്ടെ. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധന

# ചിത്രവും ചിത്രരചനയും ഓർത്തഡോക്സ് പാരമ്പര്യത്തിൽ

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

**ആമുഖം**

ചിത്രവും ചിത്രരചനയും പാശ്ചാത്യ പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യങ്ങളിൽ രണ്ടു കൈവഴികളായി നീങ്ങുന്നു. അവ അടിസ്ഥാനപരമായി രണ്ട് വ്യത്യസ്ത പ്രമാണങ്ങളിൽ ഊന്നിയ രണ്ട് ചിത്രരചനാ സമ്പ്രദായങ്ങളാകുന്നു. പാശ്ചാത്യ ക്രിസ്തീയ പാരമ്പര്യത്തിൽ ചിത്രങ്ങൾ യഥാതഥമാണ്; ഛായാഗ്രഹണത്തിലെന്ന (ഫോട്ടോഗ്രാഫി) പോലെ. ഇവിടെ ഒരു പുരാതന കഥാപാത്രത്തെ ആവിഷ്ക്കരിക്കാൻ മോഡലുകൾ ഉപയോഗപ്പെടുത്തുന്നു; ഉദാഹരണമായി വത്തിക്കാൻ കൊട്ടാരത്തോടുചേർന്നുള്ള സിസ്റ്റീൻ ചാപ്പലിലെ മൈക്കൽ ആഞ്ചലോയുടെ (എ.ഡി. 1475–1564) ചിത്രങ്ങൾ. അത്തരം ചിത്രങ്ങളുടെ കലാവൈഭവത്തെ ഇകഴ്ത്തി കാണുന്നില്ല. എന്നാൽ അവയ്ക്കാധാരമായ ആദർശങ്ങളും സങ്കേതങ്ങളും തിരിച്ചറിയണമെന്ന് ചൂണ്ടിക്കാണിക്കുന്നുവെന്നു മാത്രം. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ ചിത്രങ്ങൾ യഥാതഥമല്ല. അക്കാരണത്താൽ അവയ്ക്ക് ആധാരമായിരിക്കുന്ന ആദർശവും സങ്കേതവും വ്യത്യസ്തമായിരിക്കുന്നു. പൗരസ്ത്യ ക്രിസ്തീയ ചിത്രങ്ങൾ പ്രചോദിത കലയാകുന്നു (inspired art). ആദ്ധ്യാത്മ പ്രചോദിത ചിത്രീകരണമാണ് അവയുടെ രീതി. യഥാതഥകല ബാഹ്യരൂപത്തിന് പ്രാധാന്യം നൽകുന്നു. എന്നാൽ പ്രചോദിത ചിത്രരചന ഭാവപ്രധാനമാണ്. ആദ്യത്തേത് രേഖീയ (linear) കാഴ്ചയെങ്കിൽ രണ്ടാമത്തേത് ബഹുമുഖമാവുന്നു. ഒന്നാമത്തേത് പ്രകൃത (natural) മെങ്കിൽ രണ്ടാമത്തേത് പ്രകൃത്യാതീതമാവുന്നു (supernatural). പൗരസ്ത്യ ക്രിസ്തീയ ചിത്രരചന സർഗ്ഗകല തന്നെ. എന്നാൽ അവയുടെ പ്രചോദനം ക്രിസ്തീയ വിശ്വാസമത്രെ. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, അമൂർത്തമായ വിശ്വാസം മൂർത്തരൂപമായി ഭവിക്കുന്നു; വചനം ജഡമെടുക്കയായി. രചയിതാവും വിശ്വാസിയും ദൈവിക രഹസ്യങ്ങളുടെ ആഴമായ തലങ്ങളിലേക്ക് ഉൾപ്രവേശിച്ച് അവ അനുഭവിച്ചറിയുന്നു. പൗരസ്ത്യ ക്രിസ്തീയ ചിത്രരചനകളിൽ ബാഹ്യചാരുത ഉൾവലിഞ്ഞു രൂപാന്തരപ്പെട്ട അകത്തെ ആളത്വം പ്രകാശിതമായിത്തീരുന്നതു കാണാം. ഇതിനുപകരിക്കുന്ന കലാസാങ്കേതികത രചയിതാവു സ്വീകരിക്കുന്നു. ഉപവാസവും പ്രാർത്ഥനയുംകൊണ്ട് പരിശുദ്ധാത്മ പ്രചോദിതനായ കലാകാരനും അതേ ഭാവത്തിൽ ഐക്യപ്പെട്ടുവരുന്ന വിശ്വാസികളായ ആസ്വാദകരും ഇവിടെ ഒരുമിക്കുന്നുവെന്ന് കാണാം. പാശ്ചാത്യ ചിത്രരചയിതാക്കളായ മൈക്കൽ ആഞ്ചലോ, റഫായേൽ ആദിയായവരുടെ രചനകൾ കലാപരമായ മികവുള്ളതാവാം. എന്നാൽ അവ ആദ്ധ്യാത്മ പ്രചോദിത ചിത്രങ്ങളായി പൗരസ്ത്യ സഭാപാരമ്പര്യത്തിൽ നിന്നു വരുന്ന എന്നെപ്പോലെയുള്ള വിശ്വാസികൾക്ക് സ്വീകാര്യമായി അനുഭവപ്പെടുന്നില്ല.




ഈ ആമുഖത്തോടെ നമ്മുടെ സഭയിൽ ഉപയോഗിച്ചു വരുന്ന ചിത്രങ്ങളും ചിത്രരചനാരീതികളും പരിശോധിച്ചു നോക്കാം.

**1. യേശുവിനെ വഹിച്ചുകൊണ്ടുള്ള ദൈവമാതാവിന്റെ ചിത്രം**

തുറന്നുപറയട്ടെ, മലങ്കരസഭയിൽ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന ഭൂരിഭാഗം ചിത്രങ്ങളും പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലുള്ളവയല്ല. പാശ്ചാത്യ സഭയുടെ ചിത്രരചനാ സമ്പ്രദായത്തിൽ വരുന്നവയാണവ. ബാഹ്യമുഖചാരുതയ്ക്കാണ് മുൻതൂക്കം. ഒട്ടുംതന്നെ ആദ്ധ്യാത്മ പ്രചോദിത രചനയല്ല. കുഞ്ഞിനെ വഹിക്കുന്ന യുവതി എന്നു മാത്രം. അടുത്തകാലത്തായി ഏറെ പ്രചാരത്തിലായിരിക്കുന്ന ഒരു ചിത്രമാണ് ഉറങ്ങുന്ന കുഞ്ഞിനെ കൈകളിലേന്തി നിൽക്കുന്ന യുവതിയുടെ ചിത്രം. ഇത് ദൈവമാതാവിന്റെ ചിത്രമായി പ്രചാരത്തിലാവാൻ എന്തു ന്യായീകരണമെന്ന് ചിന്തിക്കുകയായിരുന്നു. ഒരു സ്നേഹിതൻ വിശ്വാസയോഗ്യമായി എന്നോടു പറഞ്ഞതിവിടെ കുറിക്കുന്നു. അനാബൽ എന്ന യുവതി അവളുടെ ഇളയ സഹോദരനെ കൈകളിലേന്തി ഇറ്റലിയിൽ ഒരു നിരത്തിലൂടെ നടന്നുനീങ്ങുകയായിരുന്നു. ഇതിൽ ആകൃഷ്ടനായി ഒരു ഫോട്ടോഗ്രാഫർ ആ ചിത്രം ക്യാമറയിൽ പകർത്തി. ഇത് ചെറിയ മാറ്റങ്ങൾ വരുത്തി യേശുവിനെ വഹിക്കുന്ന കന്യകമറിയമിന്റെ ചിത്രമായി പരിണമിച്ചു. ചില ചിത്രങ്ങളിൽ ഉണ്ണിയേശു കണ്ണുതുറന്നിരിക്കുന്നു; യുവതി അനാബൽ തന്നെ. മാത്രമല്ല, യേശുകുഞ്ഞ് ഉറങ്ങിയിട്ടുണ്ട്. എന്നാൽ ആരാധന സന്ദർഭങ്ങളിലേക്ക് വരുമ്പോൾ ഈദൃശ ചിത്രീകരണങ്ങൾ സർവ്വാബദ്ധമായി വരുന്നു. ഇവിടെയും വിവേചനത്തിലെ ബലഹീനത വെളിവായി വരുന്നു. യേശുവിനെ മുന്നിൽകണ്ട് "ഉണർവേറും നാഥാ ഉണർവരുൾകനുതാപത്തിനായി" എന്നാണല്ലോ നാം പാടി പ്രാർത്ഥിക്കുന്നത്. അപ്പോൾ ഉറങ്ങുന്ന യേശുവിന്റെ ചിത്രീകരണം അപ്രസക്തമായിത്തീരുന്നു.

2. പൗരസ്ത്യ ചിത്രരചനാ പാരമ്പര്യത്തിൽ ദൈവപുത്രനെ വഹിച്ചുകൊണ്ടുള്ള ദൈവമാതാവിന്റെ ചിത്രത്തിൽ രണ്ടു സവിശേഷതകൾ കാണാനാകും. ഒന്ന്, യേശു ഒരേ സമയം ശിശുവും വൃദ്ധനുമായി ചിത്രീകരിച്ചിരിക്കുന്നു. ബൈസന്റയിൻ പാരമ്പര്യത്തിൽ രചിച്ചിട്ടുള്ള ഐക്കോണുകളിൽ ഇത് വളരെ സ്പഷ്ടമായി കാണാനാവും. "പൗരാണികനാം വൃദ്ധനെയക്കന്യക പ്രസവിച്ചു; മലകളെയേന്തും ബലവാനേ ബാലിക ലാളിച്ചു" എന്ന വാഗ്മയ ചിത്രം വരയും വർണ്ണവും കൊണ്ട് ചിത്രമായി അന്വർത്ഥമാക്കുകയാണിവിടെ. രണ്ട്, ഈ ചിത്രത്തിലെ മറ്റൊരു സവിശേഷത ദൈവമാതാവിന്റെ ഭാവാവിഷ്കാരമാകുന്നു. ദൈവപുത്രനെ വഹിച്ചതിനാലുള്ള സന്തോഷവും അതുവഴി ഏറ്റെടുക്കേണ്ടി വന്ന ദുരിതവും ദുഃഖവും ഒരേസമയം ചിത്രത്തിലൂടെ പ്രസ്പഷ്ടമാകുന്നു. ഈ രണ്ടു സവിശേഷതകളും ആവിഷ്ക്കരിക്കുന്നതിനുള്ള

ചിത്രരചനയുടെ സങ്കേതവും വൈഭവവും വളരെ പ്രാധാന്യമർഹിക്കുന്നവയാണ്.

3. പൗരസ്ത്യ ക്രിസ്തീയ ചിത്രങ്ങൾ യഥാതഥമല്ലെന്നും ഭാവ പ്രാധാനമാണെന്നും മുന്നമേ സൂചിപ്പിച്ചുണ്ടല്ലോ. യേശുവിന്റെയോ, ദൈവമാതാവിന്റെയോ, പരിശുദ്ധരുടെയോ പൗരസ്ത്യ ക്രിസ്തീയ ചിത്രങ്ങൾ അംഗപ്രത്യംഗം നോക്കുമ്പോൾ അവ യഥാർത്ഥ ബാഹ്യരൂപത്തോട് നിരക്കുന്നില്ലെന്നു കാണാം. എന്നാൽ ചിത്രത്തിന്റെ സമഗ്രത നമ്മെ ആകർഷിക്കുന്നു, സ്വാധീനിക്കുന്നു, ദൈവികസാന്നിദ്ധ്യം കൊണ്ടു നിറയ്ക്കുന്നു. ഇവിടെ ചിത്രരചനയിലൂടെ ആളത്വത്തിന് തന്നെ ദൈവിക വ്യാഖ്യാനം ചമയ്ക്കുകയാവുന്നു. ഒപ്പം വ്യക്തിയുടെ ബാഹ്യരൂപം നിർണ്ണയിക്കുന്നത് ലൗകികരൂപവും അവയുടെ അളവും അളവുകോലുമല്ല. പിന്നെയോ ദൈവിക യാഥാർത്ഥ്യങ്ങളാകുന്നു എന്നും നമുക്ക് ബോദ്ധ്യമായി വരുന്നു. ഇങ്ങനെ ഏതൊരു വ്യക്തിയും രൂപാന്തരം വന്നതും രൂപാന്തരപ്പെടുത്തുന്നതുമായ ദൈവീകസാന്നിദ്ധ്യമായി ഭവിക്കുന്നു.

4. യേശുവിന്റെയും കന്യകമറിയാമിന്റെയും തിരുഹൃദയം കാണിച്ചുകൊണ്ടുള്ള ചിത്രങ്ങൾ പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിലില്ല. ഹൃദയത്തിന്റെ പവിത്രതയും അതു പവിത്രീകരിക്കുന്നതിനുള്ള സാധനയും പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യം വളരെ പ്രാധാന്യം കൊടുക്കുന്നു. ഹൃദയതാളത്തോട് ജീവിതതാളത്തെ പ്രാർത്ഥനയിൽ നിബന്ധിച്ചുകൊണ്ട് നമ്മുടെ വ്യക്തിത്വത്തെ സമഗ്രമായി ഉയർത്തുന്നതിനുള്ള അദ്ധ്യാത്മീകോപായം പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ ശക്തമായുണ്ട്. എന്നാൽ അത് തിരുഹൃദയവണക്കമോ ആരാധനയോ ആയി മാറ്റുന്നത് മുൻപറഞ്ഞ ലക്ഷ്യപ്രാപ്തിക്ക് സഹായകമല്ല. മറിച്ച് അത് ഒരു വ്യതിചലനമായി മാത്രമേ വരുന്നുള്ളു. അക്കാരണത്താൽ തിരുഹൃദയ ചിത്രീകരണവും വണക്കവും യഥാർത്ഥ ആദ്ധ്യാത്മികതയുടെ അപഭ്രംശമായി വരുന്നു. ആകയാൽ ഇത്തരം ചിത്രീകരണങ്ങളും ചിത്രങ്ങളും പൗരസ്ത്യ സഭകൾ നിരാകരിക്കുന്നു.

5. യേശുവിന്റെ ക്രൂശിത രൂപമോ ചിത്രമോ ഉള്ള കുരിശുകൾ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ (കോപ്റ്റിക് - ഈജിപ്റ്റ്, സിറിയൻ, അർമീനിയൻ, എത്യോപ്യൻ, ഇൻഡ്യൻ, എറിത്രിയൻ സഭകളുടെ) പാരമ്പര്യത്തിലില്ല. എന്നാൽ ബൈസന്റയിൻ ഓർത്തഡോക്സ് സഭകൾ (ഗ്രീക്ക്, റഷ്യൻ, റൂമേനിയൻ ഇത്യാദി 15 സഭകൾ) ക്രൂശിത ചിത്രമുള്ള കുരിശുകൾ ഉപയോഗിക്കുന്നു. കത്തോലിക്കാ സഭ ക്രൂശിത രൂപവും ചിത്രവുമുള്ള കുരിശുകൾ ഉപയോഗിക്കുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ നിലപാടിന് രണ്ട് കാരണങ്ങൾ ഉണ്ട്. ഒന്ന്, കുരിശ് ഒരേ സമയം ക്രൂശിതനും, കുരിശിനെയും മരണത്തേയും ജയിച്ച് ഉയിർത്തവനുമായ യേശുവിന്റെ സാന്നിദ്ധ്യമാവുന്നു. രണ്ട്, പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ ക്രൂശീകരണവും ഉയിർത്തെഴുന്നേല്പ്പും യേശുവിന്റെ ഒരേ രക്ഷാകര സംഭവത്തിന്റെ രണ്ട് അവിഭാജ്യ ഘടകങ്ങളുമാവുന്നു. ഇങ്ങനെ, ക്രൂശിതരൂപമോ ചിത്രമോ ഇല്ലാത്ത കുരിശുകൾ യേശുക്രിസ്തുവിന്റെ ക്രൂശീകരണത്തിന്റെയും ഉയിർപ്പിന്റെയും അഖണ്ഡത പ്രകാശിപ്പിക്കാൻ പര്യാപ്തമായിത്തീരുന്നു. എന്നാൽ ക്രൂശിത രൂപവും ചിത്രവുമുള്ള കുരിശുകൾ ഈ രക്ഷാകര സംഭവത്തെ ഭാഗികമായി മാത്രമേ സൂചിപ്പിക്കുകയുള്ളു. മാത്രമല്ല, പൗരസ്ത്യ സഭകൾ ഉയിർപ്പ്പെരുന്നാൾ, പെരുന്നാളുകളിൽ പരമപ്രധാനമായി കൊണ്ടാടുന്നുമുണ്ട്. ഇവ്വിധം നോക്കുമ്പോൾ ക്രൂശിതരൂപമോ ചിത്രമോ ഇല്ലാത്ത കുരിശ്, ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ സവിശേഷ സാന്നിദ്ധ്യമായും തീരുന്നു. ഏറ്റം പുരാതനമായ ക്രിസ്തീയ വിശ്വാസത്തോട് ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ വിശ്വസ്തത പുലർത്തുന്നു എന്നും ചേർത്ത് പറയട്ടെ.

6. യേശുവിനെ വഹിച്ചുകൊണ്ടുള്ള ദൈവമാതാവിന്റെ ചിത്രങ്ങൾ ആണ് ഓർത്തഡോക്സ് സഭകൾ എല്ലാംതന്നെ ഉപയോഗിക്കുക. അപൂർവ്വമായി പ്രത്യേക സന്ദർഭങ്ങളിൽ മാത്രമേ യേശുവിനെ വഹിക്കാതെയുള്ള മാതാവിന്റെ തനിയെയുള്ള ചിത്രങ്ങൾ ഉപയോഗിക്കുന്നുള്ളു. കന്യകമറിയം ദൈവത്തെ വഹിക്കുന്നതിനാലാണ് ദൈവമാതാവാകുന്നത്. ദൈവമാതാവായ കന്യകമറിയാം എക്കാലവും ദൈവപുത്രനെ വഹിക്കുന്ന സഭയുടെ പ്രതിനിധിയും പ്രതീകവുമാകുന്നു എന്നുമാണ് ഈ പാരമ്പര്യത്തിന്റെ ദൈവശാസ്ത്രപരമായ അടിസ്ഥാനം.

7. യേശുക്രിസ്തുവിന്റെയും പരിശുദ്ധരുടെയും ചിത്രങ്ങൾ ത്രിത്വമുദ്രയോടെ ആണ് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ രചിക്കുക. വലതുകൈയുടെ മൂന്ന് വിരലുകൾ ചേർത്തുവച്ചുള്ളതാണ് ത്രിത്വ മുദ്ര. ദൈവജനത്തെ ത്രിത്വ മുദ്രയിൽ ആശീർവദിക്കുന്നു. എന്നാൽ നമ്മുടെ ദേവാലയങ്ങളിൽ പരിശുദ്ധ മദ്ബഹായിൽ സ്വർഗ്ഗാരോഹണം ചെയ്യുന്ന ക്രിസ്തുവിനെ രണ്ട് കൈകളും നിവർത്തി ഉയർത്തി ആശീർവദിക്കുന്നതായി ചിത്രീകരിച്ചിരിക്കുന്നു. ഇത് പാശ്ചാത്യ സഭാ പാരമ്പര്യത്തിന്റെ അനുകരണമാണെന്ന് നാം തിരിച്ചറിയണം. പാശ്ചാത്യ സഭാ പാരമ്പര്യത്തിൽ വൈദികർ രണ്ട് കൈകളും നിവർത്തിപ്പിടിച്ചാണ് ജനത്തെ ആശീർവദിക്കുക. ഓർത്തഡോക്സ് എന്നാൽ നേരായ ആരാധന എന്നർത്ഥം; അതായത് പിതൃപുത്ര പരിശുദ്ധാത്മാവാം ത്രീയേക ദൈവത്തിലുള്ള ആരാധന. ഓർത്തഡോക്സ് ആരാധന എപ്പോഴും ആദിയോടന്തം ത്രിത്വനാമത്തിലും ത്രിത്വമുദ്രയിലുമാകുന്നു. നമ്മുടെ സഭ ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള ചിത്രരചനാ സമ്പ്രദായത്തിലേക്ക് മടങ്ങുക തന്നെ വേണം.

**ഉപസംഹാരം**

നമ്മുടെ സഭാംഗങ്ങളെല്ലാം ഓർത്തഡോക്സ് പാരമ്പര്യം തിരിച്ചറിഞ്ഞ് പഠിക്കണം, പഠിപ്പിക്കണം. അവയുടെ പ്രയോക്താക്കളും പ്രചാരകരും ആയിരിക്കണം. ചിത്രങ്ങൾ നമ്മിലുണ്ടാക്കുന്ന സ്വാധീനം അബോധപൂർവ്വമെങ്കിലും ആഴത്തിലുള്ളതാകുന്നു. കന്യകമറിയാം യേശുവിനെ വഹിച്ചുകൊണ്ടുള്ള ചിത്രം ഇതിൽ പ്രധാനമാണ്. ആകയാൽ ചിത്രരചനയും ഉപയോഗവും സൂക്ഷ്മതയോടെയും സത്യവിശ്വാസാനുസരണവുമാവാൻ നാം പ്രതിജ്ഞാബദ്ധരാവുക. ❑



**With staff and students of Henry Martyn Institute, Hyderabad on restart after Corona lockdown.**



**മാർത്തോമ്മാ സഭയുടെ മാർ തെയഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പൊലീത്തായെ സഭാ ആസ്ഥാനമായ പുലാത്തീൻ അരമനയിൽ മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പൊലീത്താ അലക്സിയോസ് മാർ യൗസേബിയോസ് സന്ദർശിച്ച് ഉപഹാരം സമർപ്പിച്ച് ആശംസകൾ അറിയിച്ചു.**

Article

# Dr. Geevarghese Mar Osthathios and Dr. Verghese Kurien

**Rincy John**

26th November 2020 marks the 99th birth anniversary of Dr. Verghese Kurien , whose efforts put the Indian dairy sector on the world map, and who is famously known as the 'Father of the White Revolution' in India. Fr. M.V. George (later Sabha Ratnam His Grace Dr. Geevarghese Mar Osthathios Metropolitan) paid his first visit to the state of Gujarat, as a part of his missionary journey, in April 1970, wherein he also met Dr Verghese Kurien.

The report of this meeting as well as the overall journey was published in the May issue of the Malankara Sabha magazine of that year. Some excerpts are as below:

Fr. M.V. George was given a warm welcome by the Gujarati Christian leaders and he spent two days each in Ahmedabad and Baroda, and one day in Anand giving sermons in English. The parishes in Baroda and Anand witnessed packed audience since it was previously advertised that the sermons would be translated to Gujarati. It was in Anand where Fr. M.V George met Dr. Kurien.

In M.V. George Achen's own words: "The readers would be well aware of Amul products and its Managing Director Shri V. Kurien. Shri V.Kurien deserves the foremost (and excellent) place in the list of Malayalees settled outside Kerala. It is therefore not surprising that he was bestowed with the Padma Bhushan by the government of India. Mother Teresa and Shri Kurien are among the recipients of the highest honour conferred by Philippines (Ramon Magsaysay Award).

It is not a small feat (which Shri Kurien has achieved)- to uplift lakhs of Gujaratis from poverty to financial progress and to ensure that each and every child in India gets access to milk. More than 2 lakh good breeds of buffaloes are reared in the Kaira district of Gujarat. Not only the milk from the buffaloes are transported to Bombay daily, but they are processed into milk powder, cheese, and butter worth crores of rupees at the Anand factory; all due to the efforts of Shri V. Kurien.




I met Shri Kurien in his office, who invited and welcomed me to his home. I asked Shri Kurien if he could do something on similar lines (as he had done in Anand) in Kerala.

His response was, "In Kerala, people do not accept anybody as boss. Here as the boss, I can hire or fire anyone I want; but I do not fire anyone indiscriminately. I have fired only two officers so far; one for accepting pieces of nylon cloth as bribery, and the other for a cause I do not want to reveal."

We-the Keralites- should reflect on Shri Kurien's response. There is an opinion about us (Malayalees) in other states that the reason we are not progressing is because we do not allow anyone to lead or accept anyone as our leader/boss. Without discriminating whether a job is lowly or a white collar one, the followers of Sikh religion do all the jobs happily and are ahead of us. We need to find the root causes and eliminate the bottlenecks which prevent the Malayalees known for leadership skills in North India, to replicate their success in Kerala."

Ref: (Translated from Malayalam)- 'Gujarathil nammuku oru pally'- Fr. M.V. George, Malankara Sabha- May 1970, Book-24, Issue 9,10.



**Indian President K. R. Narayanan presented Dr. Paulos Mar Gregorios Award to Varghese Kurian.**



# ലോകപ്രശസ്തരുടെ നിർമ്മല സംഗമം

## ഏലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച

**(വി. ലൂക്കോസ് 1:39-56)**

**ഫാ. വിനോദ് ജോർജ്**
**(മാനേജർ, വെട്ടിക്കൽ ദയറാ)**

ലോകം കണ്ടിട്ടുള്ള സ്ത്രീകളിൽ ഏറ്റവും പ്രശസ്തരായ രണ്ടു വനിതകളുടെ നിർമ്മലവും സമ്പന്നവുമായ സംഗമമാണ് ഇന്ന് നാം ദർശിക്കുന്നത്. വി. ലൂക്കോസ് 1:39-56 വരെയുള്ള വേദഭാഗങ്ങളിലാണ് ആ സംഗമത്തെക്കുറിച്ച് വിശദീകരിക്കുന്നത്. ഒരാൾ യേശുക്രിസ്തുവിന്റെ അമ്മയായ മറിയാം. രണ്ടാമത്തെ സ്ത്രീരത്നം, യോഹന്നാൻ സ്നാപകന്റെ അമ്മയായ ഏലിസബേത്ത്. ഇന്നത്തെ ഞായറാഴ്ച 'വനിതാദിനം' ആയി വേർതിരിച്ചിട്ടുണ്ട്.

തന്റെ ചാർച്ചക്കാരിയായ ഏലിസബേത്ത് വാർദ്ധക്യത്തിൽ ഒരു മകനെ ഗർഭം ധരിച്ചിരിക്കുന്ന വാർത്ത ഗബ്രിയേൽ മാലാഖയാണ് മറിയാമിനോടു പറയുന്നത് (വി. ലൂക്കോസ് 1:36). ആറാം മാസമായ ഏലിസബേത്തിനെ യഹൂദ്യയിലെ മലനാട്ടിൽ ബദ്ധപ്പെട്ട് ചെന്ന് കാണുവാനും അവളെ ശുശ്രൂഷിക്കുവാനും മറിയാം കാണിച്ച ഉത്സാഹത്തേയും താൽപര്യത്തേയും വി. ലൂക്കോസ് സുവിശേഷകൻ അതി തീവ്രമായ ആത്മിക മാനസിക വ്യാപാരങ്ങളിലൂടെയാണ് വരച്ചിടുന്നത്.

**1. പ്രശസ്തരായ സ്ത്രീകൾ** – വ്യക്തികൾ പ്രശസ്തരാകുന്നതിന് ധാരാളം കാരണങ്ങൾ ഉണ്ട്. പണം, പദവി, സൗന്ദര്യം, ബുദ്ധി, കുടുംബം തുടങ്ങിയവയെല്ലാം പ്രശസ്തരാകുന്നതിനുള്ള മാർഗ്ഗങ്ങളാണ്. കുടുംബാംഗങ്ങൾ ആരെങ്കിലും പ്രശസ്തരായാലും ആ കുടുംബത്തിലുൾപ്പെട്ടവരെല്ലാം പ്രശസ്തരാകും.

മറിയാമും ഏലിസബേത്തും പ്രശസ്തർ ആയത് അവരുടെ മക്കൾ മുഖാന്തിരമാണ്. മക്കൾ പ്രശസ്തരായതുകൊണ്ട് അമ്മമാർ പ്രശസ്തരായി. മറിയാമിന്റെ വിശേഷണങ്ങളിൽ ഒന്നാമത്തേത് 'ദൈവമാതാവായ മറിയാം' എന്നതാണ്. സൗന്ദര്യം, ആത്മീയത, താഴ്മ, അറിവ്, ബുദ്ധി ഇവയെല്ലാം പിന്നീട് ചേർക്കപ്പെടുന്നതാണ്. യേശു എന്ന മകനിലൂടെയാണ് മറിയാം പ്രശസ്തയായത്.

ഏലിസബേത്തിനെക്കുറിച്ച് വിശദീകരിക്കുമ്പോൾ ആദ്യം കൊടുക്കുന്ന വിശേഷണം 'യോഹന്നാൻ സ്നാപകന്റെ അമ്മ' എന്നതാണ്. അല്ലാതെ സഖറിയാ പുരോഹിതന്റെ ഭാര്യ, അഹറോന്റെ പുത്രിമാരിൽ ഒരാൾ എന്നതല്ല ഏലിസബേത്തിനു ആദ്യം നൽകുന്ന വിശേഷണം.

മക്കൾ മുഖാന്തിരം പ്രശസ്തരും പ്രസിദ്ധരുമായിത്തീർന്ന രണ്ടു വനിതകളുടെ സംഗമമാണിത്. എല്ലാ മാതാപിതാക്കൾക്കും ഇതൊരു മാതൃകയാണ്. മക്കളെ പ്രശസ്തരാക്കി മാതാപിതാക്കൾ പ്രശസ്തരാകണം. മക്കൾ പ്രശസ്തരാകുമ്പോൾ സ്വാഭാവികമായി മാതാപിതാക്കൾ പ്രശസ്തരാകും.

**2. നിർമ്മല സ്നേഹസംഗമം** – മറിയാമും ഏലിസബേത്തും നിർമ്മല മനസ്സിന്റെ ഉടമകളായിരുന്നു. മായവും കലർപ്പും ഇല്ലാത്ത മനസ്സായിരുന്നു ഇരുവർക്കും. മറിയാമിന്, തന്റെ ചാർച്ചക്കാരിയുടെ വാർത്ത കേട്ടപ്പോൾ, ബദ്ധപ്പെട്ട് മൂന്ന് ദിവസത്തെ യാത്ര നടത്തി യഹൂദാ പട്ടണത്തിലെ മലനാട്ടിലേക്ക് പോകാനുള്ള മനസ്സ് ഉണ്ടായി. ഗലീലയിലെ നസ്രേത്തിൽ നിന്ന് യഹൂദ്യയിലെ മലനാട്ടിൽ വരെ ഏകദേശം 70 മൈൽ ദൂരമുണ്ട് (100 കിലോമീറ്റർ).

ലോകരക്ഷകനായ മശിഹാ തന്റെ ഉദരത്തിൽ നിന്നാണ് പിറക്കുവാൻ പോകുന്നതെന്ന് മറിയാമിനു അറിവുണ്ടായിരുന്നു. തനിക്കാണ് സ്ഥാനവും പദവിയും കൂടുതലായി ലഭിച്ചിരിക്കുന്നത്. തന്നെക്കാൾ സ്ഥാനത്തിൽ കുറവുള്ള ഏലിസബേത്തിനെ കാണുവാനും ശുശ്രൂഷിക്കുവാനും മറിയാം കാണിക്കുന്ന ഉത്സാഹത്തേയും താഴ്മയേയും അവളുടെ നിർമ്മല സ്നേഹത്തിന്റെ അടയാളമായി നമുക്ക് വിലയിരുത്താം. തന്റെ ചാർച്ചക്കാരിയുടെ ആവശ്യത്തോട് ക്രിയാത്മകമായി പ്രതികരിക്കുവാൻ മറിയാം താൽപര്യം കാണിക്കുന്നു. അത് ആത്മാർത്ഥവും നിഷ്കളങ്കവുമായ സ്നേഹമാണ് വെളിവാക്കുന്നത്.




മറിയാം തന്റെ ഭവനത്തിൽ വരുമ്പോൾ, ഏലിസബേത്തിൽ നിന്നുണ്ടാകുന്ന പ്രതികരണങ്ങൾ എത്ര തീവ്രമായിട്ടാണ് വി. ലൂക്കോസ് സുവിശേഷകൻ വിവരിക്കുന്നത് (1:40f). ഏലിസബേത്തിനുണ്ടായ സന്തോഷവും അഭിമാനവും ആഹ്ലാദവും വെളിപ്പെടുത്തുന്നു. മറിയാം ഏലിസബേത്തിനെ വന്ദിച്ചപ്പോൾ, യോഹന്നാൻ ഏലിസബേത്തിന്റെ ഗർഭത്തിൽ തുള്ളി. പരിശുദ്ധാത്മാവ് നിറഞ്ഞ ഏലിസബേത്ത് ഉച്ചത്തിൽ വിളിച്ചുപറയുന്നത് 'സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവൾ, നിന്റെ ഗർഭഫലവും അനുഗ്രഹിക്കപ്പെട്ടത്, എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുവാനുണ്ടായ മാനം എനിക്ക് എവിടെ നിന്നുണ്ടായി" (1:42) എന്നാണ്.

എത്ര വികാരനിർഭരതയോടെയാണ് ഏലിസബേത്തിന്റെ പ്രതികരണം. നിർമ്മല സ്നേഹത്തിന്റെ പ്രത്യക്ഷമായ ഉദാഹരണമാണിത്. തന്നെക്കാൾ പ്രായത്തിൽ കുറഞ്ഞ പെൺകുട്ടിക്ക്, തന്നെക്കാൾ ഉയർന്ന സ്ഥാനം ലഭിച്ചതിൽ അസൂയയോ പരാതിയോ പിറുപിറുപ്പോ ഇല്ലാതെ നിഷ്കളങ്കമായി മറിയാമിനെ സ്വീകരിച്ച് തന്റെ കൂടെ മൂന്നു മാസം താമസിപ്പിക്കുന്നു.

ഉള്ളിൽ ഒന്നു ചിന്തിക്കുകയും പുറത്ത് മറ്റൊന്നു പ്രകടിപ്പിക്കുകയും ചെയ്യുന്നതിനെ കാപട്യം എന്നാണ് വിളിക്കുന്നത്. മറിയാമും ഏലിസബേത്തും നിർമ്മല സ്നേഹത്തിന്റെ ഉടമകൾ ആണെന്നു പറയുന്നതിന്റെ കാരണം അവരുടെ അകവും പുറവും ഒന്നുതന്നെയായിരുന്നു എന്നതാണ്. മനസ്സിൽ നൈർമ്മല്യം സൂക്ഷിക്കുന്നത് പ്രത്യക്ഷമായി മുഖത്തും ശരീരത്തിലും പ്രതിഫലിപ്പിക്കുന്നു.

തന്റെ അനുജത്തി വീട്ടിലേക്ക് വന്നപ്പോൾ 'എന്റെ കർത്താവിന്റെ മാതാവ്' എന്നു വിളിച്ച് ആശ്ലേഷിക്കുവാനും അവളെ ബഹുമാനിക്കുവാനും മറിയാമിന്റെ ദൈവികതയെ അംഗീകരിക്കുവാനും ഏലിസബേത്തിന്റെ നിർമ്മല മനസ്സിനു സാധിച്ചു.

നമ്മുടെ ബന്ധുക്കളോടും അയൽപക്കക്കാരോടും സഹപ്രവർത്തകരോടും ഉള്ള സ്നേഹം നിർമ്മലമാണോ? ഉള്ളിൽ ഒന്ന്, പുറത്ത് മറ്റൊന്ന് ആണോ? അത് കാപട്യമാണ്. മക്കൾ മാതാപിതാക്കളെ കാണുകയും ശ്രദ്ധിക്കുകയും ചെയ്യുന്നുണ്ട്. അവർ മാതാപിതാക്കളുടെ ചിന്തയും നടപടികളും പിൻപറ്റുന്നവരാണ്. കപടസ്നേഹമാണ് മാതാപിതാക്കൾക്കെങ്കിൽ അത് മക്കളിലേക്ക് പകരും. മറിച്ച് നിർമ്മല സ്നേഹമാണെങ്കിൽ അത് മക്കൾക്ക് നല്ല മാതൃകയാകും. മറ്റുള്ളവരുടെ ആവശ്യങ്ങൾ കണ്ടറിഞ്ഞ് യഥാവിധി പ്രതികരിക്കുന്നതാണ് നിർമ്മല സ്നേഹം.

**3. സമ്പന്നരായ സ്ത്രീകൾ** – സമ്പന്നത എന്ന മലയാള വാക്കിന് ഇംഗ്ലീഷിൽ Rich എന്നാണ് കാണുന്നത്. സമ്പത്തുമായി ബന്ധപ്പെട്ട ചിന്തകളാണ് നമ്മുടെ മനസ്സിൽ കൂടുതലായി ഉണ്ടാകുന്നത്. പണം, കാശ്, ആസ്തി, സ്വത്ത് തുടങ്ങിയവയുമായി ബന്ധപ്പെട്ടതാണ് സമ്പന്നത എന്നു നാം കരുതുന്നു. പക്ഷേ Rich എന്നത് Quality, Talents, Sound, Audience, Friendship, Experience തുടങ്ങിയവയുമായെല്ലാം ബന്ധപ്പെട്ട് ഉപയോഗിക്കാറുണ്ട്.

ഒരു പിതാവും മാതാവും സമ്പന്നർ ആകുന്നത് അവരുടെ മക്കളെക്കൊണ്ടാകണം. മക്കൾ ദൈവസ്നേഹത്തിലും വിശുദ്ധിയിലും ജീവിക്കുന്നു എന്നറിയുന്നതാണ് മാതാപിതാക്കളുടെ സമ്പന്നത.

അങ്ങനെയെങ്കിൽ ഈ ലോകത്തിൽ ഏറ്റവും സമ്പന്നരായ രണ്ടു സ്ത്രീകളായിരുന്നു മറിയാമും ഏലിസബേത്തും. മക്കളുടെ Quality കൊണ്ട് അമ്മമാർ സമ്പന്നരാകുന്നു. അമ്മമാരുടെ Quality ആണ് മക്കളിലേക്ക് പകരുന്നത്. പ്രാർത്ഥനയുടെ സ്ത്രീകൾ എന്ന നിലയിൽ ഇവർ രണ്ടുപേരും സമ്പന്നരായി. പ്രാർത്ഥനയുടെ സ്ത്രീകൾക്ക് ലഭിച്ച മക്കൾ അതിസമ്പന്നരായി.

വി. ലൂക്കോസ് 2:40 യേശുക്രിസ്തുവിനെക്കുറിച്ച് 'പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടു പോന്നു, ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു.'

വി. ലൂക്കോസ് 1:80 യോഹന്നാൻ സ്നാപകനെക്കുറിച്ച് 'പൈതൽ വളർന്നു, ആത്മാവിൽ ബലപ്പെട്ടു.'

ഇന്ന് സഭ വനിതാദിനമായി വേർതിരിച്ചിട്ടുണ്ട്. എല്ലാ വനിതകൾക്കും മാതൃകയായി മറിയാമും ഏലിസബേത്തും മുമ്പിൽ നിൽക്കുന്നു. എല്ലാ മാതാപിതാക്കളും പണം, ബുദ്ധി, അറിവ്, കുടുംബമഹിമ, സൗന്ദര്യം തുടങ്ങിയവ കൊണ്ട് പ്രശസ്തരായതുകൊണ്ട് വിശേഷമില്ല. മക്കൾ മുഖാന്തിരം പ്രശസ്തരാകുവാൻ ശ്രദ്ധിക്കണം. മക്കൾ നഷ്ടപ്പെട്ടു പോയിട്ട് പണം ഉണ്ടെന്നോ കുടുംബ മഹിമ ഉണ്ടെന്നോ പറഞ്ഞിട്ട് എന്ത് വിശേഷത?

വി. യോഹന്നാൻ എഴുതിയ മൂന്നാം ലേഖനം നാലാം വാക്യം "എന്റെ മക്കൾ സത്യത്തിൽ നടക്കുന്നു എന്നു കേൾക്കുന്നതിനേക്കാൾ വലിയ സന്തോഷം എനിക്കില്ല."

❑




**മുൻ അൽമായ ട്രസ്റ്റി ജോർജ് പോളിന്റെ ഒന്നാം ചരമവാർഷിക ദിനത്തോടനുബന്ധിച്ച് നടന്ന അനുസ്മരണ സമ്മേളനവും ഓർമ്മപുസ്തകത്തിന്റെ പ്രകാശനവും. ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. എം. പി. മത്തായി, ജേക്കബ് മാത്യു.**



**കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ പുത്തൻകുരിശ് ബോയ്സ് ഹോമിൽ നടപ്പാക്കിയ ജൈവപച്ചക്കറി കൃഷിയുടെ വിളവെടുപ്പ് ഡോ. മാത്യുസ് മാർ സേവേറിയോസ് നിർവഹിക്കുന്നു.**

## പുസ്തകം






**ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മധുരം നൽകി റമ്പാച്ചനെ ഭദ്രാസന ആസ്ഥാനത്തേക്ക് സ്വീകരിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. ജെയിംസ് ഗീവർഗ്ഗീസ് നവ റമ്പാച്ചന് ബൊക്കെ നൽകി. ഭദ്രാസനത്തിലെ സീനിയർ വൈദികനും അഹമ്മദാബാദ് സെന്റ് മേരീസ് കത്തീഡ്രൽ വികാരിയുമായ ഫാ. ജോർജ്ജ് അബ്രഹാം, ഭദ്രാസന വൈദിക സെക്രട്ടറി ഫാ. ഐസക് തോമസ്, ഭദ്രാസന ഓഫീസ് എക ്സിക്യൂട്ടീവ് ആയ പി. ഡി. ബേബി എന്നിവർ ചടങ്ങിൽ സംബന്ധിച്ചു.**

# An awesome meeting of two women



## Mary's visitation to Elizabeth (Womens' day)

**Fr. Dr. Joshi Varghese, Bhilai**

(Diocesan Education Officer & PRO, Calcutta Diocese)

*Holy Qurbana • I Peter 3: 1 -7, • I Timothy 2: 9 – 15 , 3:11 -13 • St. Luke 1:39-56*

The meeting of two blessed and historic women along with the children in their wombs is described in St. Luke 1:39-56. This Gospel portion describes Mother Mary's visit to Elizabeth. The day is also celebrated as women's day as these two are wonderful personalities to be followed by each woman.

**a. Eagerness to reach out and help**

Mary was much perplexed by Gabriel's announcement that she, a virgin, was to bear a son. This was indeed a life changing 'good-news'. The news of pregnancy usually brings happiness as well as caution and care in the life of a girl. The initial months of prenatal period are a crucial stage in which the would-be mother has to take much care. Mary was supposed to spend time in nurturing herself and the throbbing new life in her womb.Instead, we read, "Mary set out and went with haste to a Judean town in the hill country…" (Lk 1:39).

Why did Mary go in haste to the hills undertaking a grueling journey without considering her health? This was because of another 'good-news' that the angel had revealed to her. Angel Gabriel had informed Mary that her "relative Elizabeth in her old age has also conceived a son; and this is the sixth month for her who was said to be barren" (Lk 1:36). According to Scholars the distance she covered was more than 120km and it would have taken at least three or four days for her to reachthe Judean town from Nazareth.Mary undertook this hazardous journey to be at the side of Elizabeth who was old and pregnant. She felt that Elizabeth needed her presence and care.

Mary was eager to care for others even at her own cost. She could have avoided the journey as she herself was pregnant or by complaining that Zechariah or Elizabeth didn't inform her directly.**Instead of searching for excuses to avoid helping others, she found reason to reach out to help others**. As one of our great lent prayers remind us, we should be like the 'farmer who goes in search of the field to sow seeds rather than waiting for the field to come to him with a request to sow'.

**b. Be Original**

When Elizabeth became pregnant in her old age "she hid herself five months" (Lk 1:24). Perhaps she was embarrassed or didn't want to become the subject of silly talks. Mary had more reasons to hide herself; she was yet to get married and she also risked of getting stoned to death for bearing a child before marriage. Yet we see her not hiding but boldly going out to be with Elizabeth. She didn't worry about what was the opinion of others. Some might interpret it as that the aged Elizabeth cared more for the opinion of the society where as the young Mary was more brazen in her attitude.

Mary had the courage to be herself as she believed in God. She knew that God had a purpose for her and she was an obedient instrument in His hands. Hence she cared more for what God said to her rather than what people would comment about her. **Mary is a challenging model to all of us, especially the youth, to be ourselves**. The world of social media is forcing us more and more to seek social validation in the form of 'likes' and shares'. Hence we try to post only our best poses on social media. Often some form an inferiority complex about our life after seeing the glittering pictures uploaded by others and crave to live their life. At the same time we conveniently forget that those 'super cool' pictures do not tell the whole story.

On the other hand some of us try to hide our religious symbols and beliefs so that we may appear 'cool' and also not to 'offend' friends of other faiths. Mary did not try to 'hide' the blessing of pregnancy that she received from the Almighty. We try to hide our real selves as shy away from being the original self as we forget our original self. Let's remind ourselves that we are made 'in the image and likeness of God' and we are called to be His disciples and witnesses. Let our words ( verbal or on social media) and actions witness our Lord.

**c. Honouring the other in life**

A beautiful aspect of Elizabeth's personality is reflected as she greets Mary. Even though they were relatives, Elizabeth and Mary were not equals. Whereas the former was an aged woman and enjoyed considerable social status as the wife of a Priest who served in the Temple, the latter was a young unmarried girl. However Elizabeth didn't behave in a condescending manner.Rather she feels privileged that 'the mother of her Lord'went to her. She hailed that Mary as 'Blessed among women'.

Elizabeth didn't treat Mary on the basis of her past or even her present state. She was able to see into Mary's future, that she was destined to give birth to the Lord and treated her accordingly, not as mere young girl.

When a parent or teacher starts treating a child just as a naughty or lazy one, they might be unknowingly smothering a budding genius. There are many examples where the encouraging responses and appreciation of a parent or teacher have positively influenced the child. There are also unfortunate examples where people failed to notice or admire the latent potentials in a child. **We need to be open to the potentials of others who come before us. Stop treating people condescendingly.** This is a quality that the parents, teachers, priests, leaders, bosses etc. should learn and practice. Let us treat people not on the basis of their present but respecting them on the basis of who they are and what they can become.

**Conclusion**

It only takes one little word, or a smile, or a grasp of a hand to comfort someone's heart. Sometimes love means standing by someone during a particularly hard time and encouraging him/her not to give up in despair. Also we need to reassure ourselves of our worth, as well as the worth of our co-travellers; the worth that stems up from being created in the 'image and likeness' of our Heavenly Father.



# 'ഇതാരോടും പറയരുത്'

**അഡ്വ. ബിജു ഉമ്മൻ**

**(അസോസിയേഷൻ സെക്രട്ടറി, മലങ്കര ഓർത്തഡോക്സ് സഭ)**

വടക്കുനിന്ന് ഒരു അത്മായ ട്രസ്റ്റി ഇദംപ്രഥമമായി മലങ്കരസഭയ്ക്ക് ഉണ്ടാവുക, അടിമുതൽ മുടിവരെ മാന്യനായ ആ മഹദ് വ്യക്തിയോടൊപ്പം മലങ്കരസഭയുടെ കെട്ടുപണിയിൽ ഒരു എളിയ പങ്കാളിയാവുക, 2017-ൽ മലങ്കര അസോസിയേഷൻ സെക്രട്ടറി സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെടുമ്പോൾ ഉണ്ടായിരുന്ന ചെറിയ മോഹങ്ങളിൽ വലിയ ഒന്നായിരുന്നു അത്. പക്ഷേ, ജോർജ് പോൾ എന്ന ആ അനുകരണീയ വ്യക്തിത്വത്തെ അധികകാലം കൂട്ടുട്രസ്റ്റി സ്ഥാനത്ത് ലഭിച്ചില്ല. അതു സഭയുടെ നഷ്ടം, എനിക്ക് വ്യക്തിപരമായ നഷ്ടം.

കോലഞ്ചേരി മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയുടേയും മെഡിക്കൽ കോളജിന്റെയും ചുമതലക്കാരിൽ ഒരാൾ എന്ന നിലയിൽ അദ്ദേഹത്തെക്കുറിച്ച് ഒരു എളിയ സഭാ പ്രവർത്തകനായ എനിക്ക് ദീർഘകാലമായി ഉണ്ടായിരുന്ന വലിയ ബഹുമാനം ഊട്ടി ഉറപ്പിക്കുന്നായിരുന്നു 2017-ലെ സഭാട്രസ്റ്റി തിരഞ്ഞെടുപ്പിൽ അദ്ദേഹം സ്വീകരിച്ച നിലപാടുകൾ. തനിക്കെതിരെ ഉയർന്ന ആരോപണങ്ങളെ അദ്ദേഹം തികഞ്ഞ സമചിത്തതയോടെ നേരിട്ടു. വ്യാജവാർത്തകളെയും വ്യക്തിഹത്യകളെയും അദ്ദേഹം തികഞ്ഞ സമചിത്തതയോടെയാണ് നേരിട്ടത്. ജോർജ് പോൾ സാർ ആർക്കെതിരെയും തിരഞ്ഞെടുപ്പ് കാലത്ത് ആരോപണം ഉന്നയിച്ചില്ല. ആരെയും വ്യക്തിഹത്യ ചെയ്തില്ല. തിരഞ്ഞെടുപ്പു സമയത്തെ കായികമായ പരാക്രമങ്ങൾക്കുപോലും അദ്ദേഹം പ്രതിക്രിയ ഒന്നും ചെയ്തില്ല. അതായിരുന്നു ശ്രീ ജോർജ് പോൾ.

സ്വാധീനക്കുറവോ കഴിവില്ലായ്മയോ മൂലമല്ല അദ്ദേഹം ഇത്തരം ആക്രമണങ്ങളോട് പ്രതികരിക്കാതെ ഇരുന്നത് എന്ന് എനിക്കു നേരിട്ടറിയാം. സഭാപരമായ ആവശ്യത്തിനായി കേരളാ മുഖ്യമന്ത്രിയെ സന്ദർശിക്കാൻ അദ്ദേഹത്തിന്റെ ഓഫിസിന്റെ സ്വീകരണമുറിയിൽ കാത്തിരുന്നപ്പോൾ യാദൃച്ഛികമായി അതുവഴിവന്ന ആരോഗ്യമന്ത്രി ശ്രീമതി കെ. കെ. ശൈലജ ടീച്ചർ, ശ്രീ ജോർജ് പോളിനെ കണ്ട് അവിടേക്കു കടന്നുവരികയും കൈകൂപ്പി ഉപചാരം അർപ്പിച്ച് കുശലം പറയുകയും ചെയ്യുന്നത് കൂടെയുണ്ടായിരുന്ന ഞാൻ നേരിട്ടു കണ്ടതാണ്. കക്ഷി രാഷ്ട്രീയ ഭേദമന്യെ ഉന്നതതലങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന ഈ ബഹുമാനവും ആദരവും വിലയ്ക്കു വാങ്ങിയതല്ല; സ്വന്തം പ്രവർത്തനംകൊണ്ട് നേടിയെടുത്തതാണ്.

ഒരു തികഞ്ഞ - സത്യസന്ധനായ - ബിസിനസുകാരനായ ശ്രീ ജോർജ് പോൾ അതിനെക്കാൾ തികഞ്ഞ ഒരു സഭാസ്നേഹി കൂടിയായിരുന്നു. ആൾക്കൂട്ടത്തിൽ കൈയടി നേടാൻ വാരിവിളമ്പുന്ന സഭാസ്നേഹം ആയിരുന്നില്ല അത്. സഭയുടെ പ്രവർത്തനങ്ങളേക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടും ദിശാബോധവും അദ്ദേഹത്തിനുണ്ടായിരുന്നു. പക്ഷേ, ഉചിതമായ സമിതികളിലൊഴികെ അദ്ദേഹം അവ പ്രകടിപ്പിക്കുകയില്ലായിരുന്നു എന്നു മാത്രം. തനിക്കു ശരി എന്നു ബോധ്യമുള്ള വിഷയങ്ങൾ അദ്ദേഹം വെട്ടിത്തുറന്ന് മുഖത്തുനോക്കി പറയും. ആരേയും പ്രീതിപ്പെടുത്താൻ അനിഷ്ടമായ വസ്തുതകൾപോലും മറച്ചുവെക്കുകയോ വളച്ചൊടിക്കുകയോ ചെയ്യുമായിരുന്നില്ല. പ്രീതി നേടാൻ മുഖസ്തുതി പറയുന്ന സ്വഭാവവും ഇല്ലായിരുന്നു. ചുരുങ്ങിയ കാലത്തെ കൂട്ടായ പ്രവർത്തനത്തിനിടയിൽ അനേക പ്രാവശ്യം ഇതിനൊക്കെ ഞാൻ ദൃക്സാക്ഷിയാണ്.

സാമ്പത്തികകാര്യങ്ങളിൽ ശ്രീ ജോർജ് പോളിന്റെ പ്രത്യേകത, അദ്ദേഹം അവയിൽ തികഞ്ഞ സുതാര്യത പുലർത്തിയിരുന്നു എന്നു മാത്രമല്ല, സഹായങ്ങളുടെ കാര്യത്തിൽ തികഞ്ഞ നിശ്ശബ്ദത പുലർത്തിയിരുന്നു എന്നതുകൂടിയാണ്. ഭവന നിർമാണം, വിവാഹസഹായം, ചികിത്സ എന്നിങ്ങനെ അദ്ദേഹത്തിൽനിന്ന് ഉദാരമായ സഹായം ലഭിച്ചവർ ഏത്രയെത്ര. അദ്ദേഹത്തിന്റെ സാമ്പത്തിക സഹായത്താൽ നിർമാണം പൂർത്തീകരിച്ച



അവികസിത പള്ളികൾ അനേകമാണ്. അർഹരായവരെയെല്ലാം അദ്ദേഹം സഹായിച്ചു. പക്ഷേ, ഒരിക്കലും ആരും അതറിഞ്ഞില്ല. ആരും അത് അറിയരുത് എന്നത് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. നമ്മുടെ കർത്താവ് താൻ സൗഖ്യമാക്കിയ കുഷ്ഠരോഗിയോട് പറഞ്ഞ, "*ഇത് ആരോടും പറയരുത്*" (മത്തായി 8:4, ലൂക്കോസ് 5:14) എന്ന ഉപദേശമായിരുന്നു സമ്പത്തിക സഹായ കാര്യങ്ങളിൽ അദ്ദേഹത്തിന്റെ ആപ്തവാക്യം.

ശ്രീ ജോർജ് പോൾ അത്മായ ട്രസ്റ്റി ആയ ശേഷം രണ്ടു വർഷവും കാതോലിക്കാദിനപ്പിരിവായി നൽകിയത് 25 ലക്ഷം രൂപാ വീതമാണ്. കണക്കിലൊഴികെ ഒരിടത്തും ഇത് വെളിപ്പെടുത്തരുതെന്ന് അദ്ദേഹത്തിനു നിർബന്ധം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മരണശേഷമാണെങ്കിലും ഇത് വെളിപ്പെടുത്താൻ ഞാൻ നിർബന്ധിതനായത് പത്തു രൂപ പിരിവുകൊടുത്താൽ പത്തുപേരോടു അത് പറയുകയും കഴിയുമെങ്കിൽ മാധ്യമങ്ങളിൽ ആ വിവരം വാർത്തയാക്കാൻ ശ്രമിക്കുകയും ചെയ്യുന്ന നമ്മളെക്കാൾ എത്രയോ ഉയർന്ന തലത്തിലായിരുന്നു അദ്ദേഹം എന്നു സൂചിപ്പിക്കുവാൻ മാത്രമാണ്.

അദ്ദേഹം ഒരു ഭക്തനായിരുന്നു. പക്ഷേ, ഭക്തിപ്രകടനങ്ങൾ ഉണ്ടായിരുന്നില്ല എന്നു മാത്രം. ഒരു ഉദാഹരണം: അത്മായ ട്രസ്റ്റി ആയ ശേഷം അദ്ദേഹവും ഭാര്യയും തീർഥാടനമായി നിരണം പള്ളിയിലെത്തി. പള്ളിയിൽ പ്രാർഥന കഴിഞ്ഞ് ഓഫിസിലെത്തി ന്യായമായ തുകയ്ക്കുള്ള ഒരു ചെക്ക് എഴുതി നൽകി. അതിനുശേഷം കൂടെയുള്ള ഭാര്യയോടു പറഞ്ഞു; *നിനക്കു നേർച്ച വല്ലതുമുണ്ടെങ്കിൽ കൊടുത്തേര്*. ആ മഹതിയും ഒരു തുക നേർച്ചയായി നൽകി. അതായിരുന്നു ശ്രീ ജോർജ് പോൾ.

മലങ്കര സഭയ്ക്ക് ക്രിയാത്മകമായി ഉപയോഗിക്കുവാനും അദ്ഭുതകരമായ ഫലങ്ങൾ സൃഷ്ടിക്കാനും സാധിക്കുമായിരുന്ന ഒരു പ്രതിഭ ആയിരുന്നു ശ്രീ ജോർജ് പോൾ. പക്ഷേ അതിനിടവന്നില്ല. വ്യക്തമായ നയങ്ങളും അഭിപ്രായങ്ങളും ഉണ്ടായിരുന്നെങ്കിലും അദ്ദേഹം മിതഭാഷി ആയിരുന്നു. ആ പാത പിന്തുടർന്ന് ഈ ഓർമക്കുറിപ്പും ഹ്രസ്വമാക്കട്ടെ. ❑

Article

# Elizabeth Kochamma

This Sunday we will commemorate the visitation of St. Mary-Theotokos to Elizabeth and this visitation is celebrated in the Indian Orthodox Church as "Women's Day". What a wonderful fellowship and conversation do we see among these two women- the elder one displaying humility and the younger one proclaiming the blessing! (The Gospel Reading for the Holy Qurbana being from the Gospel of St Luke 1:39-56).

If Elizabeth would have lived in today times, she would have been called Elizabeth Kochamma, (or prebyetera/matushka/tasoni) as she was priest Zechariah's wife ('Kochamma' is a Malayalam term for a priest's wife, and literally means 'young mother'). The evangelist St Luke testifies- that she and the priest Zechariah 'were both righteous before God, walking in all the commandments and ordinances of the Lord blameless' (St Luke 1:9). She faced great sorrow- of being childless and thus suffering shame in the society- yet she continued with faith in her spiritual journey and like St. Mary-the Theotokos said a yes to God's calling.

In the Syriac tradition, 'Beth Qyomo' (basqyama) is the term ascribed to the wife of the priest, which means the daughter of the covenant. Apparently originating in the third century CE, the institution of the Sons and Daughters of the Covenant (the Bnay and Bnat Qyama) was characterized by vows of celibacy, voluntary poverty, and service to the local priest or bishop. The 'Daughters of the Covenant' were specially targeted, along with priests and deacons, for public torture and execution during the Diocletianic persecution, attesting their public prominence. The liturgical role assigned to the Daughters of the Covenant was that of sacred music- of psalmody and singing the madrashe- and thus instructing the congregation through hymnography in the substance and form of right belief. St. Ephraim played a stellar role in utilizing this segment of consecrated women in transmission of the True Faith to the laity.*

In the visitation of St Mary and Elizabeth- we see an important role played by the kochammas in teaching the faith to others. In every parish or community there will be younger women like St Mary, who will go 'to the hill country of Judea with haste', eager to be a part of and being welcomed in the faith of the 'bigger parish family'. Upon seeing such women, kochammas like St Elizabeth, are moved with thrilling joy to witness the birth of new life in faith and in the course of the journey we see the women blessing each other and glorifying the abundant mercies of God. What a joy for the Church!

When Libanius, the rhetoric teacher of St John Chrysostom, learnt about the virtuous and courageous way St John Chrysostom's mother had raised her family, he looked around and told his pupils: "Great heavens, what remarkable women are to be found among the Christians!"

On this day as we remember the silent and strong ministry of women, let us also spare a thought for the ministry of the kochammas–the unsung, unseen yet very evident support systems to the married ordained ministers who have chosen to work in our Lord's vineyard. It is indeed an immense struggle and a difficult spiritual journey to be constantly under public gaze being judged by everyone including family for all things under the sky.

Let us pray:

"O Gracious, ever-merciful Lord help us to love You with all our mind, heart and soul, and to live according to Your teachings. Bless our priests and the kochammas of the married priests that they may live a life of virtue, godliness and righteousness. Nurture them with a spirit of understanding and virtue, strengthen them when faced with temptations and tribulations. Help them to serve you in holiness all the days of their life."




By intercessions of our foremothers in faith- St Mary the Theotokos and St Elizabeth, Lord have mercy upon us and help us.

In Christ,

**Rincy John**

* Revisiting The Daughters Of The Covenant-Women'S Choirs And Sacred Song In Ancient Syriac Christianity, Susan Ashbrook Harvey, Hugoye: Journal of Syriac Studies, Vol. 8,© 2005 [2009] by Beth Mardutho: The Syriac Institute and Gorgias Press.




## ദൈവഹിതം തിരിച്ചറിയുന്നത് യഥാർത്ഥ ആത്മീയത: അലക്സിയോസ് മാർ യൗസേബിയോസ്

പരുമല: ദൈവഹിതം തിരിച്ചറിഞ്ഞ് സ്വയം സമർപ്പിക്കുന്നതാണ് യഥാർത്ഥ ആത്മികജീവിതത്തിന്റെ അടിസ്ഥാനം എന്ന് മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പോലിത്ത അലക്സിയോസ് മാർ യൗസേബിയോസ് പറഞ്ഞു.

അഖില മലങ്കര പ്രാർത്ഥനായോഗം വാർഷിക സമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്ത് സംസാരിക്കുകയായിരുന്നു അദ്ദേഹം. അഡ്വ.ബിജു ഉമ്മൻ മുഖ്യ സന്ദേശം നൽകി. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലിത്ത, ഫാ. എം. സി. കുര്യാക്കോസ്, ഫാ. ബിജു മാത്യു പ്രക്കാനം, ഫാ. ജോൺ വർഗീസ് കൂടാരത്തിൽ, സനാജി ജോർജ്ജ്, ഐസക് തോമസ് എന്നിവർ പ്രസംഗിച്ചു. പ്രാർത്ഥനായോഗത്തിന്റെ പുതിയ ലോഗോ പ്രകാശനം പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് നിർവഹിച്ചു.



പരുമല സെൻറ് ഗ്രിഗോറിയോസ് ഇൻറർനാഷണൽ ക്യാൻസർ കെയർ സെൻററിൻറെ നാലാം വാർഷികവും പുതുതായി ആരംഭിക്കുന്ന ഹെമറ്റോ ഓങ്കോളജി, ഗൈനക്ക് ഓങ്കോളജി എന്നീ സൂപ്പർസ്പെഷ്യാലിറ്റി വിഭാഗങ്ങളുടെ ഉദ്ഘാടനവും പരിശുദ്ധ കാതോലിക്ക ബാവ നിർവഹിച്ചു. സമ്മേളനത്തിൽ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് അദ്ധ്യക്ഷത വഹിച്ചു.



ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം യു.എ.ഇ. സോണിന്റെ വാർഷിക കോൺഫറൻസിന്റെ ലോഗോ പ്രകാശനം ഫ്യൂജിയ്റ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വെച്ച് നടന്നു.

## പുസ്തകം

പൈതൃകം മലങ്കരസഭാ സാഹിതീ സരണി

നിൻസ്തുതിയും ഹാലേലുയ്യായും

സഭാകവി സി. പി. ചാണ്ടി

സഭാകവി സി. പി. ചാണ്ടിയുടെ പ. കന്യക മറിയാമിനോടുള്ള പ്രാർത്ഥനാ ഗീതങ്ങൾ, പ. പരുമല തിരുമേനിയോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന, ക്രിസ്തീയ ഭജനകീർത്തനം, പൊതു കീർത്തനങ്ങൾ, അനുതാപ കീർത്തനങ്ങൾ, കൗമായും വി. കുർബാനയും, ഹൂത്തോമ്മാകൾ എന്നിവയുടെ സമാഹാരം.

MOC PUBLICATIONS KOTTAYAM
MOCN : 1119

Price: ₹120

MOC

നിൻസ്തുതിയും ഹാലേലുയ്യായും

പൈതൃകം മലങ്കരസഭാ സാഹിതീ സരണി

സഭാകവി സി. പി. ചാണ്ടി



# നവാഭിഷിക്തനായ ഫീലിപ്പോസ് റമ്പാന് 'ജ്യോതിസ്സ് ആശ്രമ'ത്തിൽ ഊഷ്മള സ്വീകരണം നൽകി

റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട ഫീലിപ്പോസ് റമ്പാന് രാജസ്ഥാനിലെ മൗണ്ട് അബുവിലെ ജ്യോതിസ്സ് ആശ്രമത്തിൽ ഉഷ്മള സ്വീകരണം നൽകി. ആശ്രമാധിപൻ കൂടിയായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്, അഹമ്മദാബാദ് ഭദ്രാസന വൈദിക സെക്രട്ടറി ഫാ. ഐസക് തോമസ് തുടങ്ങിയവർ പ്രാർത്ഥനാപൂർവ്വവും പ്രൗഢഗംഭീരവുമായ സ്വീകരണത്തിന് നേതൃത്വം നൽകി. പൂമാലയിട്ട് വൈദിക സെക്രട്ടറി സ്വീകരിക്കുകയും കത്തിച്ച മെഴുകുതിരി നൽകി മാർ യൂലിയോസ് റമ്പാച്ചനെ ആശ്രമത്തിനുള്ളിലേക്ക് ആനയിച്ചു.

ഡൽഹി ഭദ്രാസനത്തിൽ തന്റെ പൗരോഹിത്യ ജീവിതം ആരംഭിച്ച റമ്പാൻ 2007 മുതൽ 2009 വരെ ഡൽഹി ഭദ്രാസനാധിപൻ ദിവംഗതനായ ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനിയുടെ പേർസണൽ സെക്രട്ടറിയായി പ്രവർത്തിച്ചിട്ടുണ്ട്. അഹമ്മദാബാദ് ഭദ്രാസനം രൂപീകൃതമാകുന്നതുവരെ ഡൽഹി ഭദ്രാസനത്തിൽ സേവനം തുടർന്നു.

കുമ്പഴ ഓർത്തഡോക്സ് വലിയ കത്തീഡ്രലിൽ നിന്നുള്ള പ്രഥമ ദയറാക്കാരൻ, STOTS കുടുംബത്തിലെ പ്രഥമ ദയറാക്കാരൻ, അഹമ്മദാബാദ് ഭദ്രാസനത്തിലെ പ്രഥമ ദയറാ പട്ടക്കാരൻ, ബാഹ്യ കേരളത്തിലെ ഏറ്റവും പ്രായം കുറഞ്ഞ റമ്പാൻ സ്ഥാനി തുടങ്ങിയ ഒട്ടനവധി സവിശേഷതകൾക്ക് ഉടമയാണ്.

നിലവിൽ അദ്ദേഹം രാജസ്ഥാനിലെ ജ്യോതിസ്സ് ആശ്രമം, സെന്റ് തോമസ് ഓർത്തഡോക്സ് റിട്രീറ്റ് സെന്റ്ർ, മലങ്കര ഹൗസ് - ഗാന്ധിനഗർ എന്നിവയുടെ മാനേജരായും ചാരിറ്റി & മിഷൻ തുടങ്ങിയവയുടെ അഹമ്മദാബാദ് ഭദ്രാസന ഡയറക്ടർ, ഡയറക്ടർ ഓഫ് ജ്യോതിസ്സ് പബ്ലിക്കേഷൻ എന്നീ നിലകളിൽ പ്രവർത്തിച്ചുവരുന്നു. നിരവധി ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് നിശബ്ദമായി ഇദ്ദേഹം നേതൃത്വം നൽകിവരുന്നുണ്ട്.

ആദരാഞ്ജലികൾ

റോയി
ചെമ്പാലത്തറ

## റോയി മോൻ യാത്രയായി

റോയി മോൻ എന്ന പേര് അറിയാത്ത മെത്രാപ്പോലീത്തൻമാരോ വൈദീകരോ മാനേജിംഗ് കമ്മിറ്റി അംഗങ്ങളോ മലങ്കര സഭയിൽ കാണുക ഇല്ല. കാരണം പഴയ സെമിനാരി, ദേവലോകം, കോട്ടയം ഏലിയാ കത്തീഡ്രൽ, ചെറിയ പള്ളി എന്നിവടങ്ങളിലെ ചെറുതും വലുതുമായ പെരുന്നാളുകൾ, മീറ്റിംഗുകൾ തുടങ്ങിയ കാര്യങ്ങളിൽ എല്ലാം ഭയഭക്തി ആദരവോടെ വന്ന ഒരു ഉത്തമനായ സഭാ വിശ്വാസി. തന്റെ കുറവുകളും പരിമിതികളും സ്വയം മനസ്സിലാക്കാനുള്ള പ്രാപ്തി ഇല്ലാതിരിക്കെ അതിനെ മറികടക്കുന്ന സഭാ സ്നേഹം ആ കണ്ണുകളിലും ചുണ്ടിലും നിറഞ്ഞു നിന്നിരുന്നു. കോട്ടയം ചെറിയപള്ളി ഇടവകയിലെ ചെമ്പാലത്തറ കുടുംബാംഗം ആണ്. സംസ്ക്കാരം പുത്തൻപള്ളിയിൽ നടത്തി.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







ചേപ്പാട് വലിയപള്ളി സംരക്ഷിക്കുക എന്ന് ആവശ്യപ്പെട്ട് പുതുപ്പള്ളി പള്ളി യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടന്ന പ്രതിഷേധ ജ്വാല.




പരുമല ആശുപത്രിയിൽ 10 വർഷത്തെ സേവനം പൂർത്തിയാക്കിയ സീനിയർ ഡോക്ടർമാരെ പരിശുദ്ധ കാതോലിക്ക ബാവ ആദരിക്കുന്നു



നീലിമംഗലം പള്ളിയിൽ പ്രവേശിക്കുവാനെത്തിയ വികാരിയെയും വിശ്വാസികളെയും പോലീസ് തടയുന്നു.



മാർത്തോമ്മ സഭയുടെ കൊട്ടാരക്കര പുനലൂർ ഭദ്രാസനാധിപൻ ഡോ യുയാക്കീം മാർ കൂറിലോസ് തിരുമേനിയുടെ സപ്തതി ആഘോഷങ്ങൾക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ ആദരവ്. കൊല്ലം ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായും അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മനും ചേർന്ന് സമർപ്പിക്കുന്നു, മാർത്തോമ്മ സഭ ട്രസ്റ്റി പി. പി അച്ചൻകുഞ്ഞ്, ഓർത്തഡോക്സ് സഭ കൊട്ടാരക്കര പുനലൂർ ഭദ്രാസന സെക്രട്ടറി ഫാ. സി. ഡി. രാജൻ നല്ലില, ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര സെക്രട്ടറി നിതിൻ മണക്കാട്ടുമണ്ണിൽ എന്നിവർ സന്നിഹിതരായിരുന്നു.



അറന്നൂറ്റിമംഗലം സെന്റ് കുറിയാക്കോസ് ഓർത്തഡോക്സ് ഇടവകയുടെ നവതി ആഘോഷങ്ങളുടെ ഉദ്ഘാടനം ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. ഫാ. ജേക്കബ്ബ് ജോൺ കല്ലട ഇടവക വികാരി ഫാ. തോമസ് രാജു, ഇടവക കൈസ്ഥാനി നിഖിത് കെ സഖറിയ, സെക്രട്ടറി ജോബിൻ ജോണി എന്നിവർ സന്നിഹിതരായിരുന്നു.

# ഫാ. മത്തായി നൂറനാൽ

## 18-ാം ചരമവാർഷികം

29 നവംബർ 2020



## മതമതിലുകൾക്കപ്പുറം അരനൂറ്റാണ്ടിലേറെ ജനനന്മയ്ക്കായി പ്രവർത്തിച്ച കർമ്മയോഗി

മലങ്കര സഭയുടെ ആദ്യ എ ഗ്രേഡ് ഉന്നതവിദ്യാഭ്യാസ സ്ഥാപനമായ ബത്തേരി സെന്റ് മേരീസ് കോളേജിന്റെ സ്ഥാപകൻ; സംസ്ഥാനത്തെ ഏറ്റവും മികച്ച സഹകരണ ബാങ്കിനുള്ള അവാർഡ് നേടിയ ബത്തേരി സഹകരണ ബാങ്കിന്റെ ശില്പി; ദേശീയ സഹകരണ വികസന കോർപ്പറേഷന്റെ പ്രഥമ മലയാളി ഡയറക്ടർ; വയനാട് ജില്ലാ രൂപീകരണത്തിനു വഴിതെളിച്ച പുനരേകീകരണ-വികസന സമിതിയുടെ പ്രഥമ പ്രസിഡന്റ്: ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ വൈദിക ട്രസ്റ്റി; ബത്തേരി കത്തീഡ്രൽ സ്ഥാപകൻ; കേരളത്തിലെ റൂറൽ വൈ.എം.സി.എ. വ്യാപനത്തിൽ മുഖ്യപങ്കാളി; കുടിയേറ്റ ജനതയുടെ ആദ്യകാല നേതാവ്...

**തന്റെ കർമ്മഫലങ്ങളിലൂടെ അദ്ദേഹം ഇന്നും ജീവിക്കുന്നു!**

**Dr. Mathai's**
**International Holistic Health Centre Banglore**

